

# തുറവി




മലങ്കര സുറിയാനി ക്രിസ്ത്യാനി അസ്സോസിയേഷൻ 2022

Vol. 10 No. 08 2022 August 4 MOUNT TABORE DAYARA, PATHANAPURAM

# മലങ്കരസഭ പുതുയുഗത്തിലേയ്ക്ക്

## ഫാ. ഡോ. തോമസ് വർഗ്ഗീസ് അമയിൽ

പത്തനാപുരം: മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ യോഗം പത്തനാപുരം മൗണ്ട് താബോർ ദയറായിൽ ആഗസ്റ്റ് നാലിന് ഒരു മണി മുതൽ നടക്കും. പ. ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ അദ്ധ്യക്ഷത വഹിക്കും. വൈദിക ട്രസ്റ്റി, അത്മായ ട്രസ്റ്റി, മാനേജിംഗ് കമ്മിറ്റി അംഗങ്ങൾ എന്നിവരെ മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസി യേഷൻ യോഗം തെരഞ്ഞെടുക്കും.

ഓർത്തഡോക്സ് വൈദിക സെമിനാരി പ്രൊഫസറും പ്രശസ്ത കൺവൻഷൻ പ്രഭാഷകനും ഗ്രന്ഥകാരനുമായ ഫാ. ഡോ. തോമസ് വർഗ്ഗീസ് അമയിൽ വൈദിക ട്രസ്റ്റി സ്ഥാനത്തേക്ക് നോമിനേഷൻ കൊടുത്തിരിക്കുക യാണ്. സഭാ ശുശ്രൂഷയെക്കുറിച്ചുള്ള സാമൂഹിക കാഴ്ചപ്പാടുകളും ഭാവി സഭാ പ്രവർത്തനങ്ങളും മലങ്കരസഭ പുതുയുഗത്തിലേയ്ക്കുള്ള കാഴ്ചപ്പാടുകളും ഫാ. തോമസ് വർഗ്ഗീസ് (സജി) അമയിൽ പങ്കിടുന്നു:

### 1. വേദാദ്ധ്യാപകൻ എന്ന നിലയിലെ ദൗത്യങ്ങൾ എന്തെല്ലാം?

സാമൂഹിക വിശകലന ദൈവശാസ്ത്രത്തിലാണ് എനിക്ക് പഠിക്കുവാൻ ദൈവനിയോഗം ഉണ്ടായത് 25 വർഷങ്ങൾക്ക് മുമ്പ് അധികം ആരും ശ്രദ്ധി ക്കാതെ കിടന്ന മേഖലയായിരുന്നു സാമൂഹ്യ വിശകലന ദൈവശാസ്ത്രം. ദൈവ കൃപയാൽ ആ മേഖലയിൽ ദൈവശാസ്ത്ര ഉപരിപഠനവും ഗവേഷണവും നട ത്തുവാൻ എന്നെ അനുഗ്രഹിച്ചു. സഭയുടെ ഇരു സെമിനാരികളിലും ആ വിഷയം കഴിഞ്ഞ ഒന്നര പതിറ്റാണ്ടായി പഠിപ്പിക്കാനുള്ള അവസരവും ഭാഗ്യവും ലഭിച്ചു. ദൈവത്തെ മഹത്വപ്പെടുത്തുന്നു. ആ വിഷയം ഫലപ്രദമായി സെമി നാരിയിൽ പരിചയപ്പെടുത്തുവാൻ കഴിഞ്ഞതിന്റെ ചാരിതാർത്ഥ്യമുണ്ട്. കോട്ടയം വൈദിക സെമിനാരിയിലെ അദ്ധ്യാപകനായിട്ടാണ് ഞാൻ പ്രവർത്തിച്ചു വരു ന്നത്. സെമിനാരിയുടെ ആത്മീകവും ഭൗതികവുമായ എല്ലാ മേഖലകളിലും സജീവമായി ഇടപെടുവാൻ കഴിഞ്ഞതിന്റെ സന്തോഷം എനിക്കുണ്ട്. ഫാക്കൽറ്റി സെക്രട്ടറിയായി മഹാരഥന്മാരായ പ്രിൻസിപ്പലന്മാരോടൊപ്പം പ്രവർത്തിച്ചത് ഓർക്കുന്നു. അതോടൊപ്പം പഴയസെമിനാരിയുടെ ദ്വിശതാബ്ദിയോടനുബന്ധിച്ച് പുറത്തിറക്കിയ പോസ്റ്റൽ തപാൽ  സ്റ്റാമ്പ് ആദ്യമായി സഭയ്ക്ക് ഒരു സ്റ്റാമ്പ് പ്രസിദ്ധീകരിക്കുന്നതിന്റെ മുഖ്യ സംഘാടകരിൽ ഒരാളായി പ്രവർത്തിക്കുവാൻ കഴിഞ്ഞതിലും സന്തോഷമുണ്ട്. ഭാഗ്യസ്മരണാർഹനായ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവായോടൊപ്പം രാഷ്ട്രപതി ഭവനിൽ താമസിക്കുവാനും സ്റ്റാമ്പിന്റെ പ്രമുക്തി കർമ്മത്തിന് നേതൃത്വം നൽകുവാനും കഴിഞ്ഞത് അഭി മാനമായ മുഹൂർത്തമാമാണ്. പുണ്യശ്ലോകനായ ഗീവർഗ്ഗീസ് മാർ ഒസ്താത്തി യോസ് തിരുമേനിയുടെ നാമത്തിൽ പടുത്തുയർത്തിയ ശതാബ്ദി സ്മാരകമായ ശ്രേയസ്സ് കെട്ടിടസമുച്ചയത്തിന്റെ കോഡിനേറ്ററായി പ്രവർത്തിപ്പാൻ കഴി ഞ്ഞതും സന്തോഷം നൽകുന്ന അനുഭവമാണ്. അതിനുശേഷമാണ് സെമിനാരി ബർസാർ എന്ന വലിയ ഒരു ഉത്തരവാദിത്തിലേക്ക് സഭ നിയോഗിക്കുന്നത്. കോവിഡുകാല പ്രതിസന്ധികൾക്കു നടുവിലും സെമിനാരിയുടെ സാമ്പത്തിക അച്ചടക്കവും സാമ്പത്തിക വിഭവശേഖരണവും ഫലപ്രദമായി നിർവ്വഹിപ്പാൻ കഴിഞ്ഞതിലും സന്തോഷമുണ്ട്. അങ്ങനെ വൈദിക സെമിനാരിയുടെ ആത്മീ കവും ഭൗതികവുമായ എല്ലാ കാര്യങ്ങളിലും എന്നാൽ ആവുന്നവിധം പ്രവർത്തി പ്പാൻ കഴിഞ്ഞു.

### 2. സാമൂഹിക ദൃശ്യമാധ്യമങ്ങളിലെ ദൗത്യം എപ്രകാരമാണ്?

സാമൂഹ്യ മാധ്യമങ്ങൾ ഈ കാലഘട്ടത്തിന്റെ സാധ്യതയാണ്. ഈ വലിയ മാധ്യമ ശാഖയെ അവഗണിച്ചുകൊണ്ട് സഭയുടെ പ്രേക്ഷിതദൗത്യം നിർവ്വഹി പ്പാൻകഴിയില്ല എന്ന ഉത്തമബോധ്യം എനിക്കുണ്ട്. തുടക്കം മുതൽക്കുതന്നെ സാമൂഹ്യ മാധ്യമങ്ങളിൽ ഇടപെടുവാൻ പരിശ്രമിച്ചിട്ടുണ്ട്. ടെലിവിഷനിലൂടെ യുള്ള സുവിശേഷ പരിപാടികൾ ജനശ്രദ്ധ നേടിയ കാലഘട്ടത്തിൽ പരിശുദ്ധ

# മാറ്റം അനിവാര്യം:
## ഉറച്ച നിലപാടും ധീരമായ ഇടപെടലും എന്നും മലങ്കരസഭയ്ക്കൊപ്പം

സഭയ്ക്കായി *ദിവ്യസന്ദേശം* എന്ന സുവിശേഷ പ്രഭാഷണ പരമ്പര ടെലിവിഷനിലൂടെ സംഘടിപ്പിക്കുവാൻ ബഹുമാനപ്പെട്ട ഡോ. ടി. ജെ. ജോഷ്വാച്ചന്റെ നേതൃത്വത്തിൽ കഴിഞ്ഞത് ഓർക്കുന്നു. ആ പ്രോഗ്രാമിന്റെ ജനറൽ സെക്രട്ടറിയായും കോ-ഓർഡിനേറ്ററായും പ്രവർത്തിപ്പാൻ സഭ എന്നെയായിരുന്നു ആദ്യമായി നിയോഗിച്ചത്. ഇത്തരം പ്രവർത്തനങ്ങളിൽ സഭ അംഗീകരിക്കുന്നതിന്റെ അടയാളമായി പരിശുദ്ധനായ പരിശുദ്ധ ദിദിമോസ് ബാവാതിരുമേനിയുടെ മാധ്യമ ഉപദ്ദേഷ്ഠ അംഗമായി പ്രവർത്തിപ്പാൻ അവസരം സഭ നൽകിയിരുന്നു. അതോടൊപ്പം തന്നെ കോവിഡുകാലത്ത് പരിശുദ്ധ പൗലോസ് ദ്വിതീയൻ ബാവായുടെ പ്രത്യേക നിർദ്ദേശപ്രകാരം സഭാമക്കളുടെ വിശ്വാസ ശാക്തീകരണത്തിലും വർത്തമാനകാല സമസ്യകൾ അവരെ പരിചയപ്പെടുത്തുന്നതിനുമായി ആരംഭിച്ച രണ്ട് പ്രോഗ്രാമുകളാണ് 'ഡിഡാസ്ക്കാലിയയും' 'സമകാലികവും'. ഈ രണ്ട് പ്രോഗ്രാമുകളും സജീവമായി നിലനിർത്തുവാൻ ആവശ്യമായ സംഭാവനകൾ നൽകുവാൻ കഴിഞ്ഞതിൽ പ്രത്യേകമായ സന്തോഷം എനിക്കുണ്ട്. സാമൂഹ്യമാധ്യമങ്ങളിൽ സഭയുടെ നിലപാടുകൾ വിശദീകരിക്കേണ്ട എല്ലാ ഘട്ടങ്ങളിലും വ്യക്തമായും ധീരമായും ശക്തമായും നിലപാടുകൾ പങ്കുവെക്കുവാൻ കഴിഞ്ഞതിന്റെ സന്തോഷവും എനിക്കുണ്ട്.

### 3. സഭയിലെ ഭരണ സമിതിയിലെ പരിചയം എപ്രകാരമാണ്?

സഭയുടെ വിവിധ ഭരണസമിതികളിൽ അംഗമായിരിക്കുവാൻ തക്കമുള്ള അവസരം ദൈവം നൽകിയിട്ടുണ്ട്. പരുമല സെമിനാരി കൗൺസിൽ അംഗമായി പ്രവർത്തിപ്പാൻ കഴിഞ്ഞിട്ടുണ്ട്. ആ കാലഘട്ടത്തിലാണ് പരുമല സെമിനാരിയുടെ ചാപ്പലിന്റെ നവീകരണ പ്രവർത്തനങ്ങൾക്കും നേതൃത്വം നൽകുവാൻ കഴിഞ്ഞു. പരുമലയിലെ ചുറ്റുപാടുമുള്ള സ്ഥലങ്ങൾ പരുമല സെമിനാരിക്ക് സ്വന്തമാക്കാനാവശ്യമായ തീരുമാനം ആ കൗൺസലിന്റേതാണ്. അതിൽ പ്രധാനമായും പരുമല പള്ളിയുടെ സമീപത്ത് മറുവിഭാഗം പുതിയതായി ദേവാലയം നിർമ്മിക്കുവാൻ ആഗ്രഹിച്ച ഘട്ടങ്ങളിൽ അവയെ പ്രതിരോധിക്കുവാനുള്ള ശ്രമങ്ങളിൽ മുഖ്യമായ നേതൃത്വം നൽകുവാൻ ആ കാലയളവിൽ സാധിച്ചിട്ടുണ്ട്. സഭാ മാനേജിംഗ് കമ്മറ്റിഅംഗം എന്നനിലയിലും ശക്തമായ നിലപാടുകൾ പറയുവാനും കൈക്കൊള്ളുവാനും സാധിച്ചിട്ടുണ്ട്. ആ കാലഘട്ടങ്ങളിലെ സഭാവിഷയങ്ങൾ ഉൾപ്പെടെയുള്ള എല്ലാ കാര്യങ്ങളും കൃത്യമായി മാനേജിംഗ് കമ്മറ്റിയിൽ പറയുവാൻ സാധിച്ചിട്ടുണ്ട്. മാനേജിംഗ് കമ്മറ്റിയുടെ സബ് കമ്മിറ്റിയായ വസ്തു സംരക്ഷണസമിതിയിലും സജീവമായി ഇടപെട്ട് പ്രവർത്തിച്ചു. സഭയുടെ രണ്ട് ശമ്പള പരിഷ്ക്കരണ പദ്ധതികളിൽ പങ്കാളിയായി വൈദിക ശമ്പള പരിഷ്ക്കരണത്തിന് വളരെ കാലികമായ ഒരു വർദ്ധനവ് വരുത്തുവാൻ തക്കവണ്ണം പരിശ്രമിച്ചിട്ടുണ്ട്. വൈദിക ക്ഷേമനിധി ഗവേണിംഗ് ബോർഡ് അംഗം എന്നനിലയിലും സജീവമായി പങ്കുചേരുവാനും ഫലപ്രദമായി അതിന്റെ തുക വിനിയോഗ പ്രക്രീയയിൽ വൈദികരുടെ പക്ഷത്തുനിന്നുകൊണ്ട് വിതരണം ചെയ്യുവാനും സാധിച്ചിട്ടുണ്ട്.

### 4. പ്രഭാഷണ ശൈലിയും ദർശനവും എന്താണ്?

പ്രഭാഷണം എന്റെ ജീവിതത്തിന്റെ ഭാഗമാണ്. കഴിഞ്ഞ കാൽനൂറ്റാണ്ടായി ഞാനേറെ പ്രതിബദ്ധതയോടെ നിർവ്വഹിക്കുന്ന ഒരു അനുഗ്രഹീതമായ ശുശ്രൂഷയാണ്. അത് വളരെ ഗൗരവമായ ദൈവവചന പങ്കുവയ്ക്കലിന്റെ വേദിയാണെന്നാണ് എന്റെ ഉത്തമമായ ബോധ്യം. വലിപ്പച്ചെറുപ്പങ്ങൾ നോക്കാതെ ഈ ശുശ്രൂഷ ഭംഗിയായി നിർവ്വഹിപ്പാൻ ലോകം എമ്പാടും സഞ്ചരിപ്പാൻ അവസരവും ഭാഗ്യവും എനിക്ക് ലഭിച്ചിട്ടുണ്ട്. പ്രഭാഷണങ്ങളെല്ലാം തന്നെ വേദപുസ്തകാധിഷ്ഠിതവും യേശുക്രിസ്തുവിന്റെ ആളത്തപരമതയെ പരിചയപ്പെടുത്തുന്നതും സഭയുടെ വിശ്വാസപാരമ്പര്യങ്ങൾ പ്രചരിപ്പിക്കുന്നതിനുമുള്ള വേദിയാണെന്ന ബോധ്യത്തോടുകൂടിയാണ് ഈ കാൽനൂറ്റാണ്ട് പ്രവർത്തിച്ചത്. അതോടൊപ്പം തന്നെ വർത്തമാനകാല പശ്ചാത്തലങ്ങളോടും സംവേദിക്കണം എന്നുള്ള കാഴ്ചപ്പാട് പ്രസംഗവേദിയിൽ എന്നെ ഭരിക്കുന്നുണ്ട്. സഭയെ നിലനിർത്തുവാൻ തക്കവണ്ണം ഏറ്റവും അനിവാര്യമായ ശുശ്രൂഷയെന്ന നിലയിൽ വളരെ പവിത്രമായും സമർപ്പണപൂരിതവുമായിട്ടാണ് ഈ ശുശ്രൂഷ നിർവ്വഹിക്കുന്നത്.

### 5. എക്യുമെനിക്കൽ-സഭാന്ത ബന്ധങ്ങളിലെ ഇടപെടലുകൾ ?

എക്യുമെനിക്കൽ, ദൈവശാസ്ത്ര സാഹിത്യ സമിതിപോലുള്ള (TLC) മേഖലകളിൽ പത്തുവർഷം വൈസ് പ്രസിഡന്റായി പ്രവർത്തിപ്പാൻ അവസരം ഉണ്ടായി. മലയാളത്തിലുള്ള വേദശാസ്ത്ര പബ്ലിക്കേഷൻസ് ആവോളം പ്രോത്സാഹിപ്പിക്കുവാനും ഉള്ള പരിശ്രമങ്ങളിൽ പങ്കുചേരുവാനും കഴിഞ്ഞു. കേരള ക്രിസ്ത്യൻ കൗൺസിൽ ഓഫ് ചർച്ചസിന്റെ കമ്മീഷൻ ചെയർമാനായി പ്രവർത്തിക്കുവാൻ കഴിഞ്ഞിട്ടുണ്ട്. സഭയുടെ തനിമ, പാരമ്പര്യം അത് ഒരു അണുവിടപോലും കോട്ടം വരാതെയുള്ള എക്യുമെനിക്കൽ ദർശനങ്ങളാണ് കാലത്തിനാവശ്യം എന്നുള്ളത് എന്ന ഉത്തമബോധ്യത്തോടെയാണ് അതിൽ ഇടപെട്ടിട്ടുള്ളത്. സഭയ്ക്കുവേണ്ടി ഈ വേദികളിലെല്ലാം കിട്ടുന്ന അവസരങ്ങളിൽ നിലപാടെടുക്കുവാനും സംസാരിക്കുവാനും സംവേദിക്കുവാനും കഴിഞ്ഞിട്ടുണ്ട്.

## മാർത്തോമ്മൻ പാരമ്പര്യങ്ങളിൽ നിശ്ചയദാർഢ്യത്തോടെ

സത്യവിശ്വാസം നിലനിർത്തുവാൻ തക്കവണ്ണം അക്ഷീണം പോരാടിയ മാരാമൺ മർത്തമറിയാം പഴയസുറിയാനി പള്ളി ഇടവകാംഗമാണ് ഫാ. ഡോ. തോമസ് വർഗ്ഗീസ് അമയിൽ അച്ചൻ. നവീകരണ വിശ്വാസത്തിന്റെ കൊടുങ്കാറ്റിൽ സഭാനൗക ആടിയുലഞ്ഞപ്പോൾ സത്യവിശ്വാസത്തിന്റെ കാവൽഭടന്മാരായി നിലകൊണ്ട ചുരുക്കം കുടുംബാംഗങ്ങളിൽ ഒരാളാണ് അമയിലച്ചൻ. അന്നുമുതൽ ഇന്നുവരെയും മലങ്കരസഭയുടെ വിശ്വാസത്തോടും പൈതൃകത്തോടും സ്വാതന്ത്ര്യത്തോടും അഭംഗുരമായ കൂറും വിധേയത്വവും നിലനിർത്തിപ്പോകുന്ന പൗരാണികമായ അമയിൽ കുടുംബാംഗമാണ് ഡോ. തോമസ് വർഗ്ഗീസ് അമയിലച്ചൻ. കാൽനൂറ്റാണ്ടിലേറെ നീണ്ടുനിന്ന സഭാജീവിതത്തിൽ സഭയുടെ വിശ്വാസത്തിനും പൈതൃകത്തിനും വേണ്ടിയുള്ള അക്ഷീണ യത്നങ്ങളിൽ അദ്ദേഹം ഏർപ്പെട്ടിട്ടുണ്ട്.

ചെങ്ങന്നൂർ ഭദ്രാസനത്തിൽ 2017 ൽ സുപ്രീം കോടതി വിധിക്കു മുമ്പായി മലങ്കരസഭയോടു ചേർക്കപ്പെട്ട ദേവാലയമാണ് മാന്തളിർ സെന്റ് തോമസ് ഓർത്തഡോക്സ് ദേവാലയം. ആ ദേവാലയം സഭയ്ക്കായി വീണ്ടെടുക്കുന്നതിന് അവിടുത്തെ വികാരി ഫാ. ജോൺ പി. ഉമ്മനോടും മാനേജിംഗ് കമ്മറ്റി അംഗങ്ങളോടും ചേർന്നുനിന്ന് ഭാഗ്യസ്മരണാർഹനായ പരിശുദ്ധ പൗലോസ് ദ്വിതീയൻ ബാവാതിരുമേനിയുടെ കൽപ്പന പ്രകാരം നേതൃത്വം നൽകിയത് പ്രിയപ്പെട്ട അമയിലച്ചനാണ്. അത് അന്നുതന്നെ സഭാഗാത്രത്തിൽ ഏറെ പ്രശംസയ്ക്കു വിധേയമാകുകയും പിന്നീട് പലവട്ടം അതൊരു മാതൃകയായി പരിഗണിക്കുകയും ചെയ്തിട്ടുണ്ട്. സഭയുടെ കാലദേശവ്യത്യാസമന്യേ എല്ലായിടങ്ങളിലും അദ്ദേഹം ഓടിയെത്താറുണ്ട്. കോലഞ്ചേരിയിലും കടമറ്റത്തും കണ്ടനാട്ടും സഭയുടെ പ്രശ്നബാധിത പ്രദേശങ്ങളിലെല്ലാം തന്നെ അച്ചൻ സജീവ സാന്നിദ്ധ്യമായി നിലകൊണ്ടിട്ടുണ്ട്. കാതോലിക്കേറ്റിന്റെ പെരുമയ്ക്ക് കോട്ടം വരുന്ന എല്ലാവിധ പ്രവർത്തനങ്ങളോടും നിർദാക്ഷ്യണ്യം പ്രതികരിക്കുവാനും കാതോലിക്കേറ്റിന്റെ കീഴിൽ അടിയുറച്ചുനിൽക്കുവാനും അദ്ദേഹത്തിന് സാധിച്ചിട്ടുണ്ട്. എന്നും കാതോലിക്കേറ്റിന്റെ അന്തസ്സുയർത്തിപ്പിടിക്കുന്ന പരിശ്രമങ്ങളിൽ അദ്ദേഹം പങ്കാളികളായിത്തീർന്നിട്ടുമുണ്ട്.

## ബഹുവിധ കർമ്മപദ്ധതികൾ

### വൈദികസംഘത്തിന്റെ ചുമതലയിൽ എന്തെല്ലാം പ്രവർത്തനങ്ങൾ...?

#### വൈദിക സമ്മേളനങ്ങൾ

മൂന്നുവർഷത്തിലൊരിക്കൽ ത്രൈവാർഷിക സമ്മേളനമായി നാം കൂടിവരുന്നത് മലങ്കരയിലെ വൈദികരുടെ സംഘബോധത്തിന്റെ പ്രതീകമാണ്. മൂന്നിലധികം വൈദിക മഹാസമ്മേളനങ്ങളും, മൂന്ന് ബാഹ്യകേരള വൈദിക സമ്മേളനവും, നാൽപതിലധികം മേഖലാ സമ്മേളനങ്ങളും ജനറൽ സെക്രട്ടറി എന്നനിലയിൽ ക്രമീകരിക്കാൻ കഴിഞ്ഞതിൽ ദൈവത്തോട് നന്ദി രേഖപ്പെടുത്തുന്നു. കഴിഞ്ഞ ഓഗസ്റ്റ് മാസം നടക്കേണ്ട ത്രൈവാർഷിക സമ്മേളനം കോവിഡ് മഹാമാരി മൂലം നടത്തുവാൻ കഴിയാത്തതിൽ അതീവ ദു:ഖിതനുമാണ്. എത്രയും വേഗം ആ സമ്മേളനം നടത്തുവാൻ കഴിയട്ടെ എന്നാണ് പ്രാർത്ഥന.

#### വെബ് സെമിനാർ

കോവിഡുമൂലം എല്ലാ മേഖലയും നിശബ്ദമായപ്പോൾ പ. ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ ബാവാതിരുമേനിയുടെ പ്രത്യേക കൽപ്പന പ്രകാരം ഒൻപതിലധികം വൈദിക വെബ്സെമിനാറുകൾ ക്രമീകരിക്കുവാൻ സാധിച്ചിട്ടുണ്ട്. വൈദിക സംഘത്തിന്റെ പേരിൽ ഒരു സൂം പ്ലാറ്റ്ഫോമും സ്വന്തമാക്കിയിട്ടുണ്ട്.

#### വാട്സാപ്പ് ബ്രോഡ്കാസ്റ്റിംഗ്

കഴിഞ്ഞ പത്തുവർഷങ്ങളായി വൈദികരെ സംബന്ധിച്ച് പരസ്പരം അറിയേണ്ട വാർത്തകൾ കൈമാറിയിരുന്നത് Mobile SMS മുഖേനയാണ്.

എന്നാൽ കേന്ദ്ര ഗവൺമെന്റിന്റെ ചില പ്രത്യേക പോളിസികൾ മൂലം ആ ആശയവിനിമയം ഇപ്പോൾ വാട്സാപ്പ് ബ്രോഡ്കാസ്റ്റംഗ് വഴിയാണ് നാം നിർവ്വഹിക്കുന്നത്. വൈദിക ഭവനങ്ങളിൽ സംഭവിക്കുന്ന ചരമം, സഭാവാർത്തകൾ എന്നിവ വൈദികരിലേക്ക് എത്തിക്കുവാൻ പരിശ്രമിച്ചുവരുന്നു.

**വൈദിക ക്ഷേമനിധി**

പരിശുദ്ധ സഭയുടെ നേരിട്ടുള്ള മേൽനോട്ടത്തിൽ വൈദിക ക്ഷേമനിധി പ്രവർത്തിച്ചുവരുന്നു. സഭയുടെ വൈദിക ട്രസ്റ്റിയാണ് കാലാകാലങ്ങളായി ഈ ക്ഷേമനിധിയുടെ സെക്രട്ടറി. ഭവനനിർമ്മാണം, ചികിത്സ എന്നിവയ്ക്കുപുറമെ വൈദികസംഘത്തിന്റെ പ്രത്യേക ആവശ്യം പരിഗണിച്ച് വൈദികരുടെ പെൺമക്കളെ വിവാഹം കഴിപ്പിക്കുമ്പോൾ പ്രത്യേക സഹായനിധിയും, പ്ലസ് ടു കഴിഞ്ഞുള്ള ഉപരിപഠനത്തിന് പ്രത്യേക സഹായനിധിയും രൂപീകരിച്ചിട്ടുണ്ട്. എന്നാൽ കോവിഡു മഹാമാരി മൂലം കഴിഞ്ഞ രണ്ടുവർഷമായി ഈ ക്ഷേമനിധി പ്രവർത്തിക്കുന്നില്ല.

**വൈദിക ഇൻഷുറൻസ്**

കാലാകാലങ്ങളിലുള്ള അസോസ്സിയേഷൻ സെക്രട്ടറിമാരുടെ താൽപര്യം വൈദിക ഇൻഷുറൻസ് പദ്ധതി ക്രിയാത്മകമാകുന്നതിൽ സഹായിച്ചിട്ടുണ്ട്. മുൻ അസോസ്സിയേഷൻ സെക്രട്ടറി ഡോ. ജോർജ്ജ് ജോസഫ് വൈദികർക്ക് മാത്രമായി തുടങ്ങിയ ഇൻഷുറൻസ് ഇപ്പോഴത്തെ അസോസ്സിയേഷൻ സെക്രട്ടറി അഡ്വ. ബിജു ഉമ്മൻ വൈദിക കുടുംബത്തിനായി വിപുലീകരിച്ചിട്ടുണ്ട്. വൈദിക സംഘം ഈ പ്രവർത്തനങ്ങളിൽ സജീവമായ പങ്കാളിത്തവും പിൻതുണയും നൽകിവരുന്നു.



**വൈദിക ശമ്പളപദ്ധതി**

പ്രവർത്തന കാലയളവിൽ മൂന്നു ശമ്പള പദ്ധതികളുടെ ഭാഗമാകുവാൻ കഴിഞ്ഞതിൽ ദൈവത്തെ സ്തുതിക്കുന്നു. രണ്ടു വർഷം മുമ്പേ വൈദികരുടെ ശമ്പള പദ്ധതി പുതുക്കപ്പെട്ട് സഭാസമതികളിൾ അംഗീകാരം വാങ്ങിച്ച് കൽപ്പനകൾ വരെ ഇടവകകൾക്ക് ലഭിച്ചതാണ്. കോവിഡ് മഹാമാരി അത് പ്രാവർത്തികമാക്കുവാൻ തടസ്സമായി നിൽക്കുന്നു. എങ്കിലും വൈദികരുടെ ശമ്പളം കാലത്തിനനുയോജ്യമാകുവാൻ ശക്തമായ ഇടപെടലുകൾ നടത്തുവാൻ ഈ കാലയളവിൽ വൈദിക സംഘത്തിന് സാധിച്ചിട്ടുണ്ട്.

**കോവിഡ് സഹായനിധി**

കോവിഡിന്റെ പശ്ചാത്തലത്തിൽ വൈദിക ക്ഷേമനിധി പ്രവർത്തിക്കാൻ കഴിയാതെ വന്ന പശ്ചാത്തലത്തിൽ കോവിഡു മഹാമാരി മൂലം പ്രയാസപ്പെടുന്ന വൈദികരെ സഹായിച്ചേതീരു എന്ന പരിശുദ്ധ മാത്യൂസ് തൃതീയൻ ബാവാതിരുമേനിയുടെ ഉറച്ച നിലപാട് വൈദിക സംഘത്തിന്റെ നേതൃത്വത്തിൽ കോവിഡ് സഹായനിധി രൂപീകരിക്കുവാൻ കാരണമായി. പരിമിതികൾക്കു നടുവിലും വലിയ തുക കണ്ടെത്തി നിരവധി വൈദികരെ സഹായിക്കാൻ കഴിഞ്ഞ ചാരിതാർത്ഥ്യം വൈദികസംഘത്തിനുണ്ട്.

**6. വേദശാസ്ത്ര-പൊതുവിദ്യാഭ്യാസ പഠനങ്ങൾ എങ്ങനെയായിരുന്നു?**

വേദശാസ്ത്ര പഠനങ്ങളിൽ യു.ജി.സി. ഫെലോഷിപ്പുകളുള്ള യൂണിവേഴ്സിറ്റികളിൽ ഇപ്പോൾ ധാരാളമായ സാധ്യതകൾ തുറന്നുകിട്ടുന്നുണ്ട്. ആ മേഖലകളിൽ ഗവേഷണം നടത്തി ഉന്നത ബിരുദം ലഭിക്കുന്ന നിരവധി വൈദികർ നമുക്കുണ്ട് എന്നതിൽ അഭിമാനിക്കാം. എനിക്കും യു.ജി.സി. തലങ്ങളിൽ മലങ്കരസഭയുടെ സ്വത്വത്തെപ്പറ്റി പഠിക്കുവാൻ നസ്രാണികളുടെ അധിനിവേശ വിരുദ്ധതയെ ആധാരമാക്കി അത് സ്വാതന്ത്ര്യസമരത്തിന് തുല്യമായ പോരാട്ടമെന്ന ആശയത്തെ സ്ഥാപിച്ചെടുക്കുവാനുള്ള പി. എച്ച്. ഡി. ഗവേഷണം നിർവ്വഹിപ്പാൻ കഴിഞ്ഞിട്ടുണ്ട്. സഭാചരിത്രത്തെ സഭാമക്കൾക്ക് പരിചയപ്പെടുത്തുന്നതിനോടൊപ്പം തന്നെ സെക്കുലർ സമൂഹത്തോടും പരിചയപ്പെടുത്തുവാൻ ഈ പഠനം കൊണ്ട് കഴിയുന്നു. തീർച്ചയായും വേദശാസ്ത്രജ്ഞരോടൊപ്പം പൊതുസമൂഹത്തോട് സഭയുടെ പാരമ്പര്യത്തെപ്പറ്റിയും ചരിത്രത്തെപ്പറ്റിയും ആരാധന ശൈലികളെപ്പറ്റിയും സാക്ഷ്യത്തെപ്പറ്റിയുമൊക്കെ കൂടുതലായി സംവേദിക്കേണ്ടതുണ്ട് എന്നാണ് എന്റെ ഉത്തമമായ കാഴ്ചപ്പാട്. അതനുസരിച്ചാണ് എന്റെ പഠനങ്ങളും ചിന്തകളും ക്ലാസ്സുകളും ക്രമീകരിക്കുന്നത്.

**7. മലങ്കര സഭയിലെ അഡ്മിനിസ്ട്രേറ്റീവ് ഭരണകാലം എപ്രകാരം വിലയിരുത്തുന്നു?**

മലങ്കരസഭാ ചരിത്രത്തിൽ ഇദംപ്രഥമമായി സംഭവിക്കുന്ന ഒന്നാണ് പ്രധാന മേലധ്യക്ഷൻ ഇല്ലാത്ത ഒരു അഡമിനിസ്ട്രേറ്റീവ് ഭരണം. പ. പൗലോസ് ദ്വിതീയൻ ബാവാതിരുമേനിക്കുശേഷം നടന്ന അഡ്മിനിസ്ട്രേറ്റീവ് ഭരണം സഭാചരിത്രത്തിലെ നാഴികക്കല്ലാണ്. അത് നമ്മൾ ഏറ്റവുമധികം കടപ്പെട്ടിരിക്കുന്നത് പരിശുദ്ധ എപ്പിസ്ക്കോപ്പൽ സുന്നഹദോസിന്റെ ധീരമായ നേതൃത്വത്തോടും സംഘബോധത്തോടും മറ്റാർക്കും അതിനകത്ത് അവകാശവാദം ഉന്നയിക്കുവാൻ കഴിയുമെന്ന് എനിക്കു തോന്നുന്നില്ല. ആരെങ്കിലും അവകാശവാദം ഉന്നയിക്കുന്നെങ്കിൽ അത് വെറും പൊള്ളത്തരമാണെന്നാണ് എന്റെ ഒരു ചിന്ത. സഭാപിതാക്കന്മാർ ഒന്നിച്ചുനിന്ന് വളരെ ഗൗരവമായ തീരുമാനങ്ങൾ എടുത്ത ആ കാലത്തെ മുന്നോട്ട് നയിച്ചത് മലങ്കരസഭയിലെ സീനിയർ മെത്രാപ്പോലീത്ത അഭിവന്ദ്യ കുര്യാക്കോസ് മാർ ക്ലീമ്മീസ് തിരുമേനിയുടെ നേതൃത്വം, ഇപ്പോഴത്തെ ബാവാ തിരുമേനിയായ പരിശുദ്ധ മാത്യൂസ് തൃതീയൻ ബാവായുടെ നേതൃത്വം, സുന്നഹദോസ് സെക്രട്ടറിയായിരുന്ന ഡോ. യൂഹാനോൻ മാർ ദീയസ്ക്കോറോസ് തിരുമേനി, ഡോ. യാക്കോബ് മാർ ഐറേനിയോസ് തിരുമേനി, യൂഹാനോൻ മാർ മിലിത്തിയോസ് തിരുമേനി എന്നിവരുടെ നേതൃത്വം. ഈ പിതാക്കന്മാരുടെ ധീരമായ നേതൃത്വത്തിലാണ് അന്ന് സഭ ആ വൈതരണികളെ ഏറെ ശോഭപൂർണ്ണമായി എല്ലാവരും അംഗീകരിക്കത്തക്കവണ്ണം പൂർത്തീകരിച്ചത് എന്നുള്ളത് വളരെ പ്രതീക്ഷനൽകുന്നു. എല്ലാ വെല്ലുവിളികളെയും നേരിടുവാൻ തക്കവണ്ണം മലങ്കരസഭ സജ്ജമാണ് എന്നുള്ളതിൽ നമുക്ക് അഭിമാനിക്കാം.

**8. കോവിഡ് കാല സഭാദൗത്യ നിർവ്വഹണങ്ങൾക്ക് എങ്ങനെയെല്ലാം വഴികാട്ടിയായി?**

കോവിഡു കാലത്ത് സഭയും സഭാപ്രവർത്തനങ്ങളും ഒക്കെ നിശ്ചലമായ ഒരു കാലഘട്ടത്തിലെ ഓൺലൈൻ മാധ്യമങ്ങളിലൂടെ ലോകമെമ്പാടുമുള്ള വിശ്വാസികളോട് വചനശുശ്രൂഷയും വിശ്വാസപഠനവും നിർവ്വഹിപ്പാൻ കഴിഞ്ഞു. വൈദിക സമൂഹത്തെ ഓൺലൈൻ മാധ്യമങ്ങളിലൂടെ പരിശുദ്ധ പൗലോസ് ദ്വിതീയൻ ബാവായുടെ നിർദ്ദേശപ്രകാരം സംഘടിപ്പിക്കുവാൻ പ്രത്യേകമായിട്ട് സാധിച്ചിട്ടുണ്ട്. അതോടൊപ്പം തന്നെ കോവിഡുകാല സാമൂഹ്യക്ഷേമ പ്രവർത്തനങ്ങളിൽ ഇടപെടാൻ സാധിച്ചിട്ടുണ്ട്. യുവജനങ്ങളുമായി ചേർന്ന് സാനിറ്റൈസർ, മാസ്ക് തുടങ്ങിയവയുടെ വിതരണങ്ങൾ കാര്യക്ഷമമായി പങ്കുചേരുവാനും സാധിച്ചിട്ടുണ്ട്. വൈദികർക്കായി ഒരു കോവിഡുകാല കരുതൽ ഫണ്ട് രൂപീകരിച്ചു വിതരണം ചെയ്യുവാനും സാധിച്ചിട്ടുണ്ട് എന്നത് പ്രത്യേകം ചാരിതാർത്ഥ്യജനകമാണ്.

## പഴയസെമിനാരി ദ്വിശതാബ്ദി പോസ്റ്റൽ സ്റ്റാമ്പ്

മലങ്കരസഭയുടെ ചരിത്രത്തിൽ ഇദംപ്രഥമമായിട്ടാണ് ഭാരത സർക്കാർ ഒരു പോസ്റ്റൽ സ്റ്റാമ്പ് പുറത്തിറക്കിയത്. പഴയസെമിനാരിയുടെ ദ്വിശതാബ്ദി ആഘോഷങ്ങളുമായി ബന്ധപ്പെട്ടാണ് അന്നത്തെ രാഷ്ട്രപതിയായിരുന്ന പ്രണാബ് മുഖർജി രാഷ്ട്രപതി ഭവനിൽ വച്ച് പോസ്റ്റൽ സ്റ്റാമ്പ് പ്രകാശനകർമ്മം നിർവ്വഹിച്ചത്. ദ്വിശതാബ്ദി ആഘോഷങ്ങളുടെ ഭാഗമായി ഈ പോസ്റ്റൽ സ്റ്റാമ്പിന്റെ അനുവാദത്തിനും അതിന്റെ പ്രമുക്തികർമ്മത്തിനും വേണ്ടി നിയോഗിക്കപ്പെട്ട കമ്മറ്റിയുടെ കോ-ഓർഡിനേറ്ററായിരുന്നു ഡോ. തോമസ് വർഗ്ഗീസ് അമയിൽ അച്ചൻ. അന്നത്തെ ക്യാബിനറ്റ് മന്ത്രിയായിരുന്ന ശ്രീ. കൊടിക്കുന്നിൽ സുരേഷ് എം.പി.യുടെ ശുപാർശപ്രകാരം ഗവൺമെന്റിന് സമർപ്പിച്ചിരിക്കുന്ന അപേക്ഷ സർക്കാർ അനുകൂലമായ തീരുമാനങ്ങൾ എടുക്കുകയും തുടർന്ന് ദ്വിശതാബ്ദിയോടനുബന്ധമായ പോസ്റ്റൽ സ്റ്റാമ്പ് പുറത്തിറക്കുകയും ചെയ്തു.

പ്രമുക്തികർമ്മത്തിൽ പരി. ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാബാവാ തിരുമേനി, അഭി. ഡോ. മാത്യൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്ത, കാലം ചെയ്ത അഭി. തോമസ് മാർ അത്താനാസ്യോസ് മെത്രാപ്പോലീത്ത, അഭി. ഡോ. യൂഹാനോൻ മാർ ദെമിത്രിയോസ് മെത്രാപ്പോലീത്ത അന്നത്തെ സഭാസ്ഥാനികളായിരുന്ന വൈദിക ട്രസ്റ്റി ഡോ. ജോൺസ് ഏബ്രഹാം കോനാട്ടച്ചൻ, അസോസ്സിയേഷൻ സെക്രട്ടറി ഡോ. ജോർജ്ജ് ജോസഫ്, പഴയസെമിനാരി മാനേജർ എം. സി. കുര്യാക്കോസ് അച്ചൻ, കെ. എം. സഖറിയാ അച്ചൻ, നിതിൻ എ. ചെറിയാൻ തുടങ്ങിയ ഡെലിഗേഷൻ രാഷ്ട്രപതി ഭവനിൽ താമസിക്കുകയും പ്രമുക്തികർമ്മങ്ങളിൽ പങ്കുചേരുകയും ചെയ്തു. മലങ്കരസഭയുടെ അനിനന്ദനാർഹമായ മുഹൂർത്തത്തിന് നേതൃത്വം നൽകിയതിൽ പ്രധാനിയാണ് ഡോ. തോമസ് വർഗ്ഗീസ് അമയിൽ അച്ചൻ.

# ഹൃദയപൂർവ്വം ഒരു വോട്ട് ...

ബഹുമാന്യരേ, സ്നേഹിതരേ,

വൈദിക ട്രസ്റ്റി സ്ഥാനത്തേക്കുള്ള തെരഞ്ഞെടുപ്പ് ഓഗസ്റ്റ് നാലിന് നടക്കുകയാണല്ലോ. സഭയും സമൂഹവും കാലത്തിന് അനുയോജ്യമായ നിലപാടുകൾ പ്രതീക്ഷിക്കുന്ന കാലഘട്ടം കൂടിയാണ്.

സഭയുടെ സമഗ്രമായ വളർച്ചയിൽ പ.കാതോലിക്കാ ബാവാ തിരുമനസിന്റെ ഉപദ്ദേശങ്ങൾ സ്വീകരിച്ച് പുതിയ ജനക്ഷേമപരവും സഭാ വിശ്വാസ പ്രബോധന പരവുമായ പദ്ധതികളെക്കുറിച്ച് ചില സ്വപ്നങ്ങൾ മനസിലുണ്ട്. അവ പൂർണ്ണമായും അക്ഷരങ്ങളിലൂടെ പങ്കുവെങ്കുവാൻ കഴിയില്ലെങ്കിലും ചില സൂചനകൾ മാത്രം നൽകുന്നു.

വൈദിക ട്രസ്റ്റിയായി തിരഞ്ഞെടുക്കപ്പെട്ടാൽ താഴെ സൂചിപ്പിക്കുന്ന കാര്യങ്ങൾക്ക് മുൻഗണന നൽകി പ്രവർത്തിക്കാനാണ് ദൈവകൃപയിൽ ശരണപ്പെടുന്നത്.

1. മലങ്കര ഓർത്തഡോക്സ് സഭയുടെ മൂന്നാം തലമുറയുടെ (പുതു തലമുറയുടെ) വിശ്വാസ പരിപോഷണത്തിനും ഭാവി ജീവിതത്തിനും അനിവാര്യമായ കർമ്മ പദ്ധതികൾ ആവിഷ്ക്കരിക്കുവാൻ ആഗ്രഹിക്കുന്നു.
2. പരിശുദ്ധ സഭയുടെ സ്വാതന്ത്ര്യവും സ്വത്വവും വിട്ടുവീഴ്ചയില്ലാതെ സംരക്ഷിക്കും.
3. സഭാ കേസ്സിൽ സുപ്രീംകോടതി വിധിയുടെ അന്തസത്ത സംരക്ഷിക്കുവാനും, സഭാ ഭരണഘടനാധിഷ്ഠിതമായ സമാധാനം കൈവരിക്കുവാൻ ഉള്ള പരിശ്രമങ്ങൾക്കൊപ്പവും നിലകൊള്ളും.
4. മലങ്കര ഓർത്തഡോക്സ് സഭാ മക്കൾക്ക് സഭയുടെ സ്ഥാപനങ്ങളിൽ പ്രഥമ പരിഗണന എന്ന തത്വം ഉയർത്തിപ്പിടിക്കും.
5. ജോലി / വിദ്യാഭ്യാസം എന്നിവയിൽ അപേക്ഷകരുടെ മെറിറ്റ് സംരക്ഷിക്കുവാൻ നിലപാടുകൾ സ്വീകരിക്കും. അവരുടെ സഭാസേവന / നേതൃത്വത്തിനും പ്രത്യേക പരിഗണന നൽകും.
6. മലയോരമേഖലയിലെ പ്രതിസന്ധികൾക്ക് പരിഹാരം കണ്ടെത്താൻ അനിവാര്യമായ നേതൃത്വം നൽകും . ഇതു പോലുള്ള കാലിക വിഷയങ്ങളിൽ ഉചിതമായ നിലപാടുകൾ ജനക്ഷേമത്തിനായി സ്വീകരിക്കും.
7. വികസന പദ്ധതിയുടെ പേരിൽ കുടിയിറക്കപ്പെട്ട സഭാ മക്കളോടൊപ്പം നിലകൊള്ളും. സാധാരണക്കാരുടെ ശബ്ദം സഭാ വേദികളിൽ അവതരിപ്പിക്കാനും ആവശ്യ സന്ദർഭങ്ങളിൽ കൃത്യമായി ഇടപെടാനും കഴിയും.
8. പരിശുദ്ധ സഭയുടെ വിശ്വാസം, പാരമ്പര്യം, ചരിത്രം എന്നിവ പ്രചരിപ്പിക്കുന്നതിൽ സാമുഹിക മാധ്യമങ്ങളുടെ സാധ്യത ഫലപ്രദമായി പ്രയോജനപ്പെടുത്തുവാൻ പദ്ധതികൾ ആവിഷ്ക്കരിക്കും.
9. വൈദിക സംഘം ജനറൽ സെക്രട്ടറി എന്ന നിലയിൽ വൈദിക ക്ഷേമത്തിനുവേണ്ടി നടത്തിയ പ്രവർത്തനങ്ങൾ കൂടുതൽ ഫലപ്രദവും കാര്യക്ഷമവുമായി നിർവഹിക്കും.
10. മലങ്കര സഭയുടെ പ്രവാസി സമൂഹത്തിന്റെ ആവശ്യങ്ങളും, നിർദ്ദേശങ്ങളും സഭയുടെ മുഖ്യധാരയിൽ എത്തിക്കും.
11. ചാരിറ്റി /സാമൂഹ്യ ക്ഷേമ പ്രവർത്തനങ്ങളിൽ പ്രതിജ്ഞാബദ്ധമായ ഇടപെടലുകൾ ഉറപ്പു നൽകുന്നു.
12. കേന്ദ്ര-സംസ്ഥാന സർക്കാരുകളുടെ വിവിധ പദ്ധതികളെ പ്രയോജനപ്പെടുത്തി കൂടുതൽ തൊഴിൽ സംരംഭങ്ങൾ സൃഷ്ടിക്കുവാൻ പ്രയത്നിക്കും.
13. മാധ്യമ ഇടങ്ങളിലും/ ചാനൽ ചർച്ചകളിലും സഭയുടെ അന്തസ്സ് ഉയർത്തിപ്പിടിച്ച് കൃത്യമായ നിലപാടുകൾ അറിയിക്കും.
14. വൈദിക- ശുശ്രൂഷക സേവന വേതന വ്യവസ്ഥകൾ കാലാനുസൃതമായി പരിരക്ഷിക്കാൻ കഴിവതും പരിശ്രമിക്കും.
15. നിശബ്ദതയല്ല നിലപാടുകളാണ് അനിവാര്യം എന്ന ചിന്തയോടെ, ഒറ്റയ്ക്ക് നടക്കൽ അല്ല സഹവർത്തിത്തമാണ് നിയോഗം എന്ന കാഴ്ചപ്പാട് ഉയർത്തിപ്പിടിക്കും.
16. മലങ്കര ഓർത്തഡോക്സ് സഭയുടെ എല്ലാ തലമുറകൾക്കും നേതൃത്വപരമായ പങ്കാളിത്തം ഉറപ്പാക്കുവാൻ- തെരഞ്ഞെടുക്കപ്പെട്ടാൽ വൈദിക ട്രസ്റ്റി പദവിയിൽ അഞ്ചു വർഷം മത്രമേ ഉണ്ടാവുകയുള്ളൂ എന്ന് ഉറപ്പു നൽകുന്നു.
17. പ. സുന്നഹദോസ്, മലങ്കര സഭാ മാനേജിങ്ങ് കമ്മിറ്റി, മലങ്കര അസോസിയേഷൻ തുടങ്ങിയ സഭാ സമിതികളോട് പൂർണ്ണ വിധേയത്വത്തിൽ സഭയെ ശുശ്രൂഷിക്കുവാൻ എപ്പോഴും ഞാൻ സന്നദ്ധനായിരിക്കും.
18. മലങ്കര സഭയുടെ വിവിധങ്ങളായ വികസന പ്രവർത്തനങ്ങളും സഭാ ശുശ്രൂഷകളും ഏറ്റവും ഭംഗിയാക്കുന്നതിനായി എല്ലാ സമിതികളുടെയും ഭദ്രാസനങ്ങളുടെയും പ്രസ്ഥാനങ്ങളുടെ പിന്തുണയും പങ്കാളിത്തവും ഉറപ്പാക്കും.
19. സഭയ്ക്ക് അടുത്ത 10 വർഷത്തേക്ക് ആവശ്യമായ വളർച്ചയുടെയും വികസനത്തിന്റെയും മാർഗ്ഗരേഖകൾ ശാസ്ത്രീയമായി ആവിഷ്ക്കരിക്കും.
20. സഭയുടെ എളിയ ശുശ്രൂഷകൻ എന്ന നിലയിൽ എപ്പോഴും എന്നും സഭാമക്കളോട് ഒപ്പം നിലനിൽക്കുവാനും ആവശ്യമായ നിലപാടുകൾ സ്വീകരിക്കുവാനും ഞാൻ എപ്പോഴും സന്നദ്ധനായിരിക്കും.

ലോകത്തിന്റെ വിവിധ ഭാഗങ്ങളിൽ ഇരുന്ന് ഓൺലൈനിൽ വോട്ടുരേഖപ്പെടുത്തുമ്പോൾ വൈദിക ട്രസ്റ്റിസ്ഥാനത്തേക്ക് എനിക്ക് ഒരു വോട്ടു നൽകി സഹായിക്കണമെന്ന് താല്പര്യപ്പെടുന്നു.

സ്നേഹാദരപൂർവ്വം

**ഡോ. തോമസ് വർഗീസ് (സജി) അമയിൽ അച്ചൻ**

മാർ അത്താനാസിയോസ് തേരും തേരാളിയും

ബയേൽ പത്രിക പ്രസിദ്ധീകരണം

തുറവി

ഫാ. സജി വർഗീസ് അമയിൽ

ഫാ. ഡോ. സജി വർഗീസ് അമയിൽ

ചാലകം

THIRTY NINE SERMONS FROM THE OLD TESTAMENT

## ഫാ. ഡോ. തോമസ് വർഗ്ഗീസ് അമയിൽ

പൗരോഹിത്യ പാരമ്പര്യമുള്ള അമയിൽ കുടുംബത്തിന്റെ മൂന്നാം തലമുറയുടെ പ്രതിനിധി. ഗണിത ശാസ്ത്രത്തിൽ മഹാത്മാഗാന്ധി സർവ്വകലാശാലയിൽ നിന്ന് ബിരുദം, വേദശാസ്ത്രത്തിൽ സെറാമ്പൂർ സർവ്വകലാശാലയിൽ നിന്ന് ബിരുദം, സാമൂഹ്യ വിശകലനം എന്ന നൂതന പാഠ്യശാഖയിൽ സെറാമ്പൂർ സർവ്വകലാശാലയിൽ നിന്ന് വേദശാസ്ത്ര ബിരുദാനന്തര ബിരുദം. മഹാത്മാഗാന്ധി സർവ്വകലാശാലയിൽ *നസ്രാണി അധിനിവേശ വിരുദ്ധതയും സ്വദേശി പ്രസ്ഥാനങ്ങളും* എന്ന വിഷയത്തിൽ ഡോക്ടർ ബിരുദം.

Fr. Dr. Thomas Varghese Amayil

## സ്നേഹപൂർവ്വം...

**Fr. Dr. Thomas Varghese (Saji) Amayil**

Amayil Abees cottage
Keecherimel, Chegannur
Mob: 9496231833

ബഹുമാന്യരേ/പ്രിയപ്പെട്ടവരേ,

മലങ്കര ഓർത്തഡോക്സ് സുറിയാനി ക്രിസ്ത്യാനി അസോസ്സിയേഷൻ 2022 ആഗസ്റ്റ് നാലിന് താപസ ചൈതന്യം കുടികൊള്ളുന്ന പത്തനാപുരം മൗണ്ട് താബോർ ദയറാ അങ്കണത്തിൽ കൂടുകയാണല്ലോ.

പരിശുദ്ധ സഭ വിഭാവനം ചെയ്യുന്ന മഹത്തായ ജനാധിപത്യ ബോധ്യങ്ങളുടെ പ്രതീകമാണ് വൈദിക ട്രസ്റ്റി സ്ഥാനം. പ്രാദേശിക പരിഗണനകൾക്കോ സഹതാപ ബോധ്യങ്ങൾക്കോ പദവി പ്രണയത്തിനോ കീഴ്പ്പെടേണ്ടതല്ല ഈ ഉന്നതമായ സ്ഥാനം. മലങ്കര മെത്രാപ്പോലീത്തായുടെ കൂട്ടുട്രസ്റ്റിയാണ് വൈദിക ട്രസ്റ്റി. വിധേയത്വവും സഹവർത്തിത്വവും ഈ പദവിക്കനിവാര്യമാണ്. അഭിപ്രായങ്ങളും നിലപാടുകളും രേഖപ്പെടുത്തേണ്ട ഇടങ്ങളിൽ കൃത്യമായി അറിയിക്കുവാനും പൊതുസമൂഹത്തിൽ സഭയുടെ നിലപാടുകളെ പൂർണ്ണമായും പിന്തുണയ്ക്കുവാനും ഈ സ്ഥാനിക്ക് കഴിയണം. വർത്തമാനകാല ജീവിതത്തിന്റെ മാറ്റങ്ങളെ തിരിച്ചറിഞ്ഞ് സഭാ പ്രവർത്തനങ്ങളിൽ വ്യക്തമായ നിലപാടുകളും കൃത്യമായ ചുവടുവയ്പുകളും ഏറ്റെടുക്കുവാനുള്ള നിയോഗമാണ് വൈദിക ട്രസ്റ്റി സ്ഥാനം.

വൈദിക സെമിനാരി അധ്യാപകൻ, വൈദിക സംഘം ജനറൽ സെക്രട്ടറി, സഭാ മാനേജിംഗ് കമ്മറ്റി അംഗം എന്നീ നിലകളിൽ പ്രവർത്തിക്കാൻ ബലഹീനനായ എനിക്ക് സാധിച്ചിട്ടുണ്ട്. പരിശുദ്ധ സഭ നൽകിയ എല്ലാ നിയോഗങ്ങളോടും അങ്ങേയറ്റം സത്യസന്ധത പുലർത്തുവാനും വിമർശനങ്ങളെ ഭയക്കാതെ, സഭാനേതൃത്വത്തിന്റെ നിർദ്ദേശങ്ങൾക്കൊപ്പം നിൽക്കുവാനും സാധിച്ചിട്ടുണ്ട്. മലങ്കര സഭയുടെ യുവതയുടെ സ്പന്ദനങ്ങൾ തിരിച്ചറിയുവാനും മലങ്കര സഭയുടെ സ്വത്വവും ചരിത്ര പാഠങ്ങളും പുനർവായിച്ച് പഠിപ്പിക്കുവാനും നീതിക്കായുള്ള പോരാട്ടങ്ങളിൽ അണിചേരുവാനും സാധിച്ചിട്ടുണ്ട്.

2017 - ലെ സുപ്രീം കോടതി വിധിക്കുമുമ്പ് മാന്തളിർ സെന്റ് തോമസ് ദേവാലയം പ. സഭയോട് ചേർക്കപ്പെടുന്നതിന് പ. കാതോലിക്കാബാവ നിയോഗിച്ച സമിതിയിൽ അംഗമായി പ്രവർത്തിക്കുവാനും അതേറെ വിജയകരമായി പൂർത്തികരിക്കുവാനും സാധിച്ചിട്ടുണ്ട്. വൈദിക സംഘം ജനറൽ സെക്രട്ടറി എന്നനിലയിൽ വിവിധ തലങ്ങളിൽ ക്രിയാത്മകമായ ഇടപെടലുകൾ നിർവ്വഹിച്ചിട്ടുണ്ട്. പ. സഭയുടെ വിശ്വാസം, ആചാരം, ചരിത്രം എന്നിവ പ്രചരിപ്പിക്കുന്നതിൽ അക്ഷീണം യത്നിച്ചിട്ടുണ്ട്. എക്യുമെനിക്കൽ സമിതികളിൽ സഭയുടെ ശബ്ദമാകുവാനും നവസാങ്കേതിക-മാധ്യമ രംഗങ്ങളിൽ പ്രവർത്തിക്കുവാനും കഴിഞ്ഞിട്ടുണ്ട്.

മലങ്കരസഭയെ ഫലപ്രദമായി മുന്നോട്ട് നയിക്കേണ്ട കാലമാണിത്. ചിന്തകളിലും കർമ്മ പദ്ധതികളിലും അതിവേഗത കൈവരിക്കേണ്ടതുണ്ട്. സഭാനേതൃത്വത്തിന്റെ കരങ്ങൾക്ക് എപ്പോഴും ശക്തി പകരണം. വാക്കുകളിലും പ്രവർത്തികളിലും മലങ്കര നസ്രാണി ബോധ്യം ഉയർത്തിപ്പിടിക്കണം. ഈ നിയോഗങ്ങൾ നീതിപൂർവ്വവും സാമൂഹിക പ്രതിബദ്ധതയോടെയും നിർവ്വഹിപ്പാൻ വൈദിക ട്രസ്റ്റി സ്ഥാനത്ത് പ്രവർത്തിപ്പാൻ, ഒരവസരം തന്ന് എന്നെ സഹായിക്കേണമേ. സാന്നിദ്ധ്യം അനിവാര്യമാകുന്ന എല്ലാ ഇടങ്ങളിലും അത് ഉറപ്പാക്കുവാനും പ. സഭയുടെ അഭ്യുന്നതിക്കുവേണ്ടി സാധ്യമായതെല്ലാം കഴിവിന്റെ പരമാവധി ചെയ്യുവാനും ഞാൻ പ്രതിജ്ഞാബദ്ധനാണ്. മാറ്റം കാലഘട്ടത്തിന്റെ അനിവാര്യതയാണ്. പ. സഭയുടെ വൈദിക ട്രസ്റ്റിയായി ബലഹീനനായ എന്നെ തെരഞ്ഞെടുക്കണമെന്ന് സ്നേഹപൂർവ്വം അഭ്യർത്ഥിക്കുന്നു.

അനുഗ്രഹിക്കണം... പ്രാർത്ഥിക്കണം...

വിനയപൂർവ്വം

കർതൃശുശ്രൂഷയിൽ

**ഫാ. ഡോ. തോമസ് വർഗ്ഗീസ് (സജി) അമയിൽ**

Printed and Published by Fr. Alex Mathew Design and Printing : Greeshma Designs, Kottayam. 9447304348 for private circulation only